# അനുബന്ധം.

59-ാമത്തെ വശത്തിൽ "സാമൂതിരി മഹാരാജാക്കന്മാർക്കു രാജ്യാഭിഷേകം കഴിഞ്ഞാൽ അതിനു മുൻപുള്ള പേരെന്തായാലും മാനവിക്രമൻ എന്ന നാമധേയം മാത്രമേ പാടുള്ളൂ" എന്നു ഞാൻ പ്രസ്താവിച്ചിട്ടുണ്ട്. വിജ്ഞാനദീപിക നാലാംഭാഗത്തിൽ ഞാൻ രേഖപ്പെടുത്തിട്ടുള്ള അഭിപ്രായത്തിനു വിപരീതമാണ് ഇതു്. ആദ്യത്തെ അഭിപ്രായം ഭേദപ്പെടുത്തുവാൻ എന്നെ പ്രേരിപ്പിച്ചതു് സാഹിത്യനിപുണൻ എം. കുഞ്ഞൻവാരിയരുടെ 'കൃഷ്ണനാട്ടം ഭാഷ'യ്ക്കു ശ്രീ. പി. വി. കൃഷ്ണവാരിയർ 1115-ൽ എഴുതിയ അവതാരികയിൽ കണ്ട പ്രസ്താവനയാണ്. എന്നാൽ ആ മതം അവിതർക്കമല്ലെന്നും 'മാനവിക്കിരമ (വിക്രമ)നായ സാമൂതിരി തിരുമുല്പാട്, മാനവിയത (വേദ)നായ സാമൂതിരി തിരുമുല്പാട്, വീരരായിര (രായ) നായ സാമൂതിരി തിരുമുല്പാട്' എന്നീ മൂന്നു പേരുകളും കോഴിക്കോട്ടു ഗ്രന്ഥവരിയിൽ കാണുന്നുണ്ടെന്നും ശ്രീ. കെ. വി. കൃഷ്ണയ്യർ എം. എ. എന്നെ അറിയിക്കുന്നു. സാമൂതിരിവംശചരിത്രത്തിന്റെ പ്രണേതാവായ ശ്രീ. കൃഷ്ണയ്യരും സാമൂതിരിക്കോവിലകത്തെപ്പററി സൂക്ഷ്മജ്ഞാനമുള്ള ശ്രീ. പി. വി. കൃഷ്ണവാരിയരും ഈ വിഷയത്തെക്കുറിച്ചു നിഷ്കൃഷ്ടമായി ഒരഭിപ്രായം പുറപ്പെടുവിക്കുവാൻ ഉത്തമാധികാരികളാണ്. ആ സ്ഥിതിക്ക് ഇതിന്റെ യാഥാർത്ഥ്യം ഉപരിഗവേഷണംകൊണ്ടു തീർച്ചപ്പെടുത്തേ

ങ്ങിയിരിക്കുന്നു എന്നു മാത്രമേ അസ്മാദൃശന്മാൎക്കു പറവാൻ നിൎവ്വാഹമുള്ളു.

187-ാമത്തെ വശത്തിൽ നീലകണ്ഠകവിയുടെ തെങ്കൈലനാഥോദയത്തിൽ സ്മൃതനായ 'കാശിക്കെഴുന്നള്ളിയ' കൊച്ചി രാമവൎമ്മമഹാരാജാവു് ക്രി. പി. പതിനഞ്ചാം ശതകത്തിലല്ല, പതിനാറാം ശതകത്തിലാണ് ജീവിച്ചിരുന്നതു് എന്നു ഞാൻ ഉറപ്പിച്ചു പറഞ്ഞിട്ടുണ്ടു്. എന്റെ ഈ അഭിപ്രായത്തിന് ഉപോൽബലകമായി ഇപ്പോൾ ഒരു പുതിയ തെളിവുകൂടി കിട്ടീട്ടുണ്ടു്. 1117-ാമാണ്ടത്തെ ശ്രീചിത്രോദയം തിരുനാൾ വിശേഷാൽപ്രതിയിൽ ശ്രീ. വി. കെ. രഘുനന്ദനമേനോൻ, ബി. എ., ബി. എസ് സി, പല പ്രമാണങ്ങളും ഉദ്ധരിച്ചു പ്രസിദ്ധീകരിച്ചിട്ടുള്ള ഒരു വിശിഷ്ടോപന്യാസത്തിൽ 1565 മുതൽ 1601 വരെ രാജ്യഭാരം ചെയ്തതായി ചരിത്രകാരന്മാർ പ്രസ്താവിക്കുന്ന രാമവൎമ്മമഹാരാജാവിനെത്തന്നെയാണ് തെങ്കൈലനാഥോദയകാരൻ സ്മരിച്ചിരിക്കുന്നതെന്നും കാശിക്കെഴുന്നള്ളി അവിടെവച്ചു തീപ്പെട്ട ആ മഹാരാജാവിൻെറ പൂൎണ്ണമായ നാമധേയം കേശവരാമവൎമ്മാവെന്നായിരുന്നു എന്നും സ്ഫുടികസ്ഫുടമായി കാണിച്ചിരിക്കുന്നു. കൊല്ലം 739 വൃശ്ചികത്തിൽ അദ്ദേഹമായിരുന്നു നാടുവാണിരുന്നതു് എന്നു തെളിയിക്കുന്ന ഒരു രേഖയും ശ്രീ രഘുനന്ദനമേനോൻ ആ ഉപന്യാസത്തിൽ ഉദ്ധരിച്ചിട്ടുണ്ടു്. അതിലെ പ്രസ്താവന അവിശ്വസിക്കുവാൻ ന്യായമില്ലാത്ത സ്ഥിതിക്കു് 740 മകരം 15-ാനു- പടവെട്ടിത്തീപ്പെട്ട ഉണ്ണിഗോദവൎമ്മരാജാവു് ഇളമുറത്തമ്പുരാക്കന്മാരിൽ ആരെങ്കിലുമായിരുന്നിരിക്കുവാനേ തരമുള്ളു.

# ശുദ്ധിപത്രം.

---

| പുറം. വരി. | അബദ്ധം. | സുബദ്ധം. |
|---|---|---|
| 5— 2 | പദ്യ | ഗദ്യ |
| ,,— 3 | ഗദ്യ | പദ്യ |
| 39—18 | കൃതപാ | കൃത്യ |
| 27— 1 | സംജ്ഞെക്ക് | സംജ്ഞെയ്ക്കു് |
| 35— 8 | മാറ്റാൽ. | മാറ്റാൽ. (4) |
| 39—19 | വലത്തിട്ടു. | വലത്തിട്ടു. (4) |
| 139— 5 | ഇവരനാട്ടും | ഇവനൊട്ടും |
| 147—11 | ഇന്ദ്രപ്രസ്ഥാനാഭി-ധാനാ | ഇന്ദ്രപ്രസ്ഥാഭി-ധാനാ |
| 148— 6 | കിമ്മീരക്ഷോ | കിമ്മീരരക്ഷോ |
| 150—15 | പുനരാകലയ്യ | കിം പുനരാകലയ്യ |
| 151—20 | ഒതുങ്ങാതതു-കെണ്ടു് | ഒതുങ്ങാതതു-കൊണ്ടു് |
| 152—15 | ചേണേലും നൽ | ചേണേലും തൽ |
| 155— 6 | രജ്ഞ | രജ്ഞ |
| 254—22 | ദസ്ഥലി | നസ്ഥലി |
| 256— 2 | പ്രതിപാദ | പ്രതിപാദക |
| 280—18 | ഫരിയേൻറ | ഫരിയെൻറ |

| പുറം. വരി. | അബദ്ധം. | സുബദ്ധം. |
|---|---|---|
| 329—10 | പിടിപ്പിറെറാററ | പിടിപ്പിച്ചോററ |
| 343—11 | 7. | 6. |
| 344— 9 | 8. | 7. |
| 373—15 | ഭേദധ്വംസനം. | ഭേദധ്വംസനം. (22) |
| 389— 8 | 7 | 4 |
| 397—22 | പരണമി | പരിണമി |
| 408— 8 | ശിതത (?) | അതത |
| 412—16 | നാന്ത്യന്തേ | നാന്ദ്യന്തേ |
| ,, ,, | പ്രവിശ്യതി | പ്രവിശതി |
| 419— 1 | മീനകേതന | 1. മീനകേതന |
| 430— 8 | ഉഷാകല്യാണം | 2. ഉഷാകല്യാണം |



